

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ബ്രഹ്മസവം.

ബ്രഹ്മശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാരശ്രീ

ചട്ടമ്പിസ്വാമിതിരുവടികളുടെ

മഹാസമാധി സംബന്ധിച്ച

# പദ്യങ്ങൾ.

—:o:—

പ്രകാശകൻ,

കുമ്പളത്തു പി. ശംകുപ്പിള്ള.

—:*:—

൧-ാം പതിപ്പു് കാപ്പി—൧൦൦൦.



"മനോമോഹനം" പ്രസ്സ്,

കൊല്ലം.

1099.



ബ്രഹ്മശ്രീ

ചട്ടമ്പിസ്വാമി തിരുവടികൾ.

# ബ്രഹ്മസ്വം.

ബ്രഹ്മശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരകശ്രീ

ചട്ടമ്പിസ്വാമിതിരുവടികളുടെ

മഹാസമാധി സംബന്ധിച്ച

# പദ്യങ്ങൾ.

——:o:——

പ്രകാശകൻ,

കുമ്പളത്തു പി. ശങ്കുപ്പിള്ള.

——:*:——

൧-ാം പതിപ്പ് കാപ്പി—൧൦൦൦.



(പകർപ്പവകാശം)



"മനോമോഹനം" പ്രസ്സ്,

കൊല്ലം.



1099.

# മുഖവുര.



ഈ ലഘുനിബന്ധത്തിൽ സാഹിത്യരസാർദ്രഹൃദയന്മാരായ വിദ്വന്മാന്യന്മാരാൽ വർണ്ണിതനായ ബ്രഹ്മശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികളെക്കുറിച്ചറിഞ്ഞിട്ടില്ലാത്തവർ ഈ കേരളത്തിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ല. ആ സ്ഥിതിക്ക്, ആ മഹാനുഭാവന്റെ ജീവഭാഗചരിത്രത്തിലെ ആദിമാദ്ധ്യായങ്ങളുടെ ഒരു വിവരണം ഇവിടെക്കൊടുക്കേണ്ടഭാരം ഞങ്ങൾക്കില്ല. എന്നാൽ ചരമാദ്ധ്യായത്തിന്റെ വിശദവും വിശ്വാസ്യവുമായ ഒരു പ്രതിപാദനം ആവശ്യപ്പെടുന്നവർ പലരും ഉണ്ടായേക്കാം. അവരെ ഇതിലെ ചില പദ്യഭാഗങ്ങൾ സംതൃപ്തരാക്കുമെന്നുള്ളതിനാൽ അതിനും ഞങ്ങൾ തൽക്കാലം ഒരുമ്പെടുന്നില്ല. ഈ പദ്യങ്ങളുടെ പ്രസിദ്ധീകരണത്തെ സംബന്ധിച്ചാണ് രണ്ടുവാക്കു പറവാനുള്ളത്. മാന്യകവികളിൽ പലരും പദ്യങ്ങളയച്ചുതന്നിട്ട് ദിവസങ്ങൾ കുറേ ആയി. ചരമകാലഘട്ടവും അതീതമായി. എന്നാൽ, ചില പ്രമാണികളുടെ പദ്യങ്ങൾ വന്നുചേരാൻ വിളംബിച്ചതുകൊണ്ടും സമാധിപീഠത്തിലെ മണ്ഡലപൂജ ഈ മിഥുനം ൮-ാംനു-യാകയാൽ അതോടു പ്രസിദ്ധീകരിക്കാമെന്നു പ്രതീക്ഷിച്ചതുകൊണ്ടും ആണ് ഈ അമാന്ദ്യം നേരിട്ടത്.

സ്വാമിപാദങ്ങളുടെ മഹിമാനുഭാവാദികളെ അനുസ്മരിച്ചാണെങ്കിലും ഈ വിഷയത്തിൽ പദ്യങ്ങളയച്ചു സഹായിച്ച മാന്യസാഹിത്യപ്രണയികൾക്കു ഞങ്ങൾ ഹാർദ്ദമായ ധന്യവാദങ്ങൾ സമർപ്പിച്ചുകൊള്ളുന്നു.

കമ്പളത്തു ശങ്കുപ്പിള്ള.



# ഓം.

## ബ്രഹ്മശ്രീ

### വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരശ്രീ

## ചട്ടമ്പിസ്വാമിസന്നിധിയിലെ

### മഹാസമാധിസംബന്ധിച്ചു

# പദ്യങ്ങൾ.

——:o:——

ഉണ്മൈക്കലൈയറിവും തമിഴാരിയംഉററുണർന്തു
നണ്മൈക്കരുത്തുനുകർവുംപിറക്കുനവലുമന
ത്തിണ്മൈയുംതീരമും എവ്വവ്വുയിർക്കുംതീങ്കിഴൈയാ
ത്തണ്മൈയും'ചട്ടമ്പിസ്വാമി'യൈപ്പോൽഎവർതാങ്കിനരേ. (൧)

കാണംപൊരുളൈക്കരുതാത്തുമൈപ്പൊരുളൈക്കരുതി
പ്പേണംപെരിയർപെരിയാറെനപ്പെയർപെററവരാം
"നാണകുരു"വിൻകുരുനായർഞാനികൾനായകപ്പേർ
പൂണംതിലകർഅരുഞാനിയർഇവർഭൂതലത്തേ. (൨)

കീതംതെരിന്തുചെവിമടുപ്പാർതങ്കിളരറിവാൽ
വാതംതുണിന്തുതൊടുപ്പാർമലൈയിടംവാഴറിഞർ
പാതമടുക്കുംപരിചുപെററാർപരമൻപതത്തൈ
പ്പോതംതെളിന്തടൈന്താർ ഉടൽപ്പാണ്ടംപുറന്തള്ളിയേ. (൩)

ടി. ലക്ഷ്മണൻപിള്ള ബി. എ.

ഹൃദ്യാഭപൂണ്ടിതരദുർല്ലഭമാംനിവൃത്തി-
പദ്യാടനംപരിചയിച്ചപരാർദ്ധ്യഹംസം,
വിദ്യാധിരാജയതി,വിദ്രുതമൂഴിയാമീ-
യുദ്യാനവാപിയെവെടിഞ്ഞുയരെപ്പറന്നോ? ൧

പോയീനമുക്കൊരെതിരററഗുരുപ്രവേകൻ;
പോയീജഗത്തിനൊരുജംഗമരത്നദീപം;

പോയീമുമുക്ഷുജനതയ്ക്കൊരുമാർഗ്ഗദർശി;
പോയീകലാലതികകൾക്കൊരുപല്ലവശാഖി. ൨

പ്രത്യങ്മുഖർക്കുപരിചിൽപരചിൽസ്വരൂപം
പ്രത്യക്ഷമാക്കിനവിഭോ! പരിപക്വഹൃത്തേ!
പ്രത്യഗ്രശങ്കര! ഭവാന്റെചരിത്രമെന്നും
പ്രത്യക്ഷരംപരമപാവനമായ് വിളങ്ങും. ൩

അങ്ങുന്നകന്നിടുകകൊണ്ടതിമാത്രമൂഴി
മങ്ങുന്നുവെങ്കിലുമതിന്നതദേകപാഠം
അങ്ങുന്നത്ര സ്ഥിതിയനാരതമാഴി നീറിൽ
മുങ്ങുന്നനാൾവരെമുറയ്ക്കുകൊടുക്കുമല്ലോ? ൪

കവിതിലകൻ ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ. ബി.
എൽ. എം. ആർ. ഏ, എസ്.

## "തൃപ്തിപൂണ്ടാലും നിത്യം"

(കേക)

യാതൊന്നിലനുദിനം നൂറുരു പണിഞ്ഞാലും
ചേതസ്സിലലംഭാവംതോന്നുകില്ലൊരുത്തർക്കും
അവ്യക്തഭാഗ്യലിപിയായമന്നിടിലമാ-
ദ്ദിവ്യപാദത്തെയൊരുകവിയേമുകർന്നുള്ളൂ,
ഈയഴലെവ്വണ്ണംഞാൻസഹിക്കുമപ്പൊൻതൂക്കാരു
പോയല്ലോപരലോകംപാംസ്വവാൽശ്ശുചിയാക്കാൻ:
മുന്നിലേനടകൊണ്ടാൻമാർഗ്ഗോപചാരത്തിന്നാ-
സ്സന്ന്യാസിപ്പെരുമാൾതൻ ശ്രീനീലകണ്ഠശിഷ്യൻ,
അത്യന്തവിയുക്തർനാമിരുപേരോടും—നമ്മ
ക്കസ്തമിച്ചിതുഹാ! ഹാ! തിങ്കളുംകതിരോനും
'പരമഹംസാദ്യങ്കസംജ്ഞകളായുള്ളോവേ!
പരമഭട്ടാരകവിദ്യാധിരാജസ്വാമിൻ!
സർവ്വദർശനതന്ത്രസ്വതന്ത്രൻനാനാശിഷ്യ-
സംവൃതപാർശ്വൻനിത്യബ്രഹ്മചര്യസ്ഥൻഭവാൻ
പൂതമാംവേദാന്തസ്സൂത്രങ്ങളെയൊഴിച്ചിട്ടാ-
ദ്വൈതത്തിൻവിടപടച്ചോന്നാക്കിവിളക്കിയും,
സ്വകൃതാനേകസ്തോത്ര'സൗന്ദര്യലഹരി'യിൽ
പ്രകൃതിമഹേശിയെപ്പൊന്നോടംകളിപ്പിച്ചും

ശങ്കരാചാര്യരുടെജന്മഭൂവിനെവീണ്ടും
ശങ്കരാചാര്യരുടെ ജന്മഭൂവാക്കിക്കൊണ്ടാൻ!
ആയിരത്തിരുപത്തേഴാമതാമാണ്ടിൽനമു-
ക്കായിട്ടാത്തിരുവടിയെങ്ങവതരിച്ചുവോ
അക്കലംപണ്ടേരണ്ടുനാലുപേർത്തപോയോഗാ-
ലുൽകൃഷ്ടപരിശുദ്ധമാക്കിവെച്ചുള്ളോന്നത്രേ!
ഏതിൽനിന്നൊരിത്തിരിയൊന്നുകൈക്കൊണ്ടുതമോ
ഭീതരാംപ്രജകളെനേർവഴികാട്ടീഭവാൻ
ആമഹാമണിദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലുൾച്ചേർന്നല്ലോ "ശ്രീനാരായണസ്വാമിൻ"
ഇമ്മലയാളത്തിന്റെപൂർവ്വികചരിത്രങ്ങ-
ളുണ്മയിലരുൾചെയ്തുതീർന്നിടുന്നതിന്മുന്നേ
അമ്മുഖമതാദീർഘമൗനമുദ്രിതമായി
നമ്മളെയാരുണ്ടിനിശ്രോതവ്യംശ്രവിപ്പിപ്പാൻ!
ശരണാഗതന്മാരിൽക്കാരുണ്യക്കതിർകളെ-
ച്ചൊരിഞ്ഞനക്ഷത്രങ്ങളാത്തിരുനയനങ്ങൾ
അടഞ്ഞുപോയല്ലോ—നാമെത്രദുർഭഗർ! വീണ്ടു-
മഴിയലില്ലാത്തതാം പരമസമാധിയിൽ!
'തത്വമസ്യാ'ദിമഹാവാക്യോപദേശത്താൽപ്പോ
ലത്തിരുമുഖംവാണീദേവിതൻകേളീപത്മം
സ്നിഗ്ദ്ധമാംകണ്ഠത്തിൽനിന്നുയർന്നഗീതത്താലും
നിസ്തന്ദ്രചിദാനന്ദമരന്ദംതൂകിപ്പോന്നു!
ഭക്തർക്കുമന്ത്രോപാസ്തിന്യാസങ്ങൾനിർദ്ദേശിക്ക-
മത്തൃക്കൈവിരലുകളൊപ്പമേവിളയാടീ
സാഹിത്യരസമുതിർക്കുന്നതൂലികമേലും
മോഹനവീണാവേണുമൃദംഗാദികളിലും
ശാന്തിയെപ്പരത്തുമാസ്വാമിതൻമുന്നിൽച്ചെന്നാൽ
ശാർദ്ദൂലഭുജംഗാദിഹിംസ്രജാതികൾപോലും
ചിക്കെന്നുഭാവംമാറിശ്ശിഷ്യർപോലൊതുക്കത്തിൽ
നില്ക്കയേപതിവുള്ളു—ഹാ,തൊഴാംതപോരാശേ!
ചിത്തമേ,പോരുംയത്നം, നീയൊരുകുട്ടിയെവ-
മ്പട്ടിവ്യപുരുഷന്റെമാഹാത്മ്യമൊരണുവും
അപ്പുണ്യാത്മരതീർത്ഥചരണസ്മരണത്തേ-
നല്ലാല്ലംനുകർന്നീ തൃപ്തിപൂണ്ടാലുംനിത്യം

മഹാകവി വള്ളത്തോൾ നാരായണമേനോൻ.

(പാന.)

ഹന്ത! കേരളവിജ്ഞാനസൂര്യനായ്
ശാന്തിപ്പൊൻകതിരെങ്ങും പരത്തിയോൻ
ചന്തമേറിന നന്മുഖകാന്തിയാൽ
സ്വാന്തഖേദങ്ങളാർക്കുമകററിയോൻ
ദിവ്യചൈതന്യമാർന്ന കടാക്ഷത്താൽ
ഭവ്യമാർക്കുമനുക്ഷണമേകിയോൻ
ചാരുവാങ്മയപീയൂഷധാരയാൽ
ദാരുണപാപദുർവ്രണമാററിയോൻ
ആരുടേയുംഹൃദയംസുഖംനൾകി
യാകർഷിച്ചൊരദ്ദിവ്യമെയ്യാർന്നവൻ
സൽക്കലകളിലെല്ലാററിലുംമഹാ
ശക്തിയേറിയവൈദഗ്ദ്ധ്യമാർന്നവൻ
ജ്ഞാനവിജ്ഞാനസമ്പത്സമൃദ്ധിയാം
പീനശൈലത്തലയ്ക്കൽക്കളിച്ചവൻ
കേരളാവനിപ്പൊന്നുമാതാവുതൻ
കേളിയേറിയോരുത്തമസന്താനം
ശങ്കരാചാര്യദേവനുചേർന്നൊരു
തുംഗവൈഭവമാർന്നനൽസോദരൻ
ഹന്ത! സൗജന്യസൗശീല്യകോമള-
സ്വാന്തമാർന്നവൻ തേജോമയാകൃതി
കൊഞ്ഞപേർത്തുമിവർക്കുരചെയ്യുവാൻ
കുഞ്ഞനെന്നൊരു പേരുകയ്ക്കൊണ്ടവൻ
സച്ചിദാനന്ദരൂപൻ കരുണയാ
സ്വച്ഛന്ദമിങ്ങവതരിച്ചുള്ളവൻ
ചട്ടമ്പിസ്വാമിശിഷ്ടർക്കുനൽവഴി
കാട്ടിയിങ്ങുപലനാൾവിളങ്ങിയോൻ
നഷ്ടനായിതേനമ്മൾക്കുകഷ്ടമേ!
വിട്ടുഭൂതലം ബ്രഹ്മൈക്യമാർന്നിതു
പാരമായിരംദുഃഖംനിറഞ്ഞൊരീ
പാരിടത്തിലെജ്ജീവികൾക്കിന്നിമേൽ
ചാരുശാന്തിക്കുളിർമധുനൽകുവാ-
നാരുതാനെന്നുസന്താപമാർന്നിതാ
കേരളീയർകരയുന്നിതാകവേ
ഭൂരിഹൃത്തടം നീറിനീറി സ്വയം

ആമഹാൻതൻെറതേജസ്സുഭൂമിയിൽ
ക്ഷാമമെന്യേ വിതറിയിട്ടുണ്ടല്ലൊ
ആയതേററനാം ബ്രഹ്മവിചാരത്താൽ
ശ്രേയസ്സൗഖ്യവാനായിക്കൃപാനിധി
ലോപമേതുമണയാതതിനകം
പ്രാപിച്ചീട്ടവാനദ്ധ്യമിച്ചിന്നിനാം
പാപമെന്നിയേ വാഴ്‌വിനദ്ദേഹം
ശ്രീദയിക്കമാറേകമനുഗ്രഹം.

സീ. എസ്. സുബ്രഹ്മണ്യൻപോററി എം. ഏ.

ആനന്ദാത്മകമിപ്രപഞ്ചമഖിലം നാനാത്വബോധത്തിന–
ജ്ഞാനംകാരണമെന്നബോധമഴകിൽ ശിഷ്യൎക്കരുൾകംമഹാൻ,
വാനോക്കും ബഹുമാനനീയനമലൻ ചട്ടമ്പിയാംസ്വാമിവി–
ജ്ഞാനാംഭോധിഗമിച്ചതൽപദമൊരാധാരംനമുക്കാരിനി?

കവിതിലകൻ വരവൂർ ശാമുമേനോൻ.

ചട്ടമ്പിസ്വാമിയാകുന്നൊരുസകലകലാവല്ലഭൻ ജീൎണ്ണദേഹം
വിട്ടങ്ങുത്തുംഗകീൎത്തിപ്പുതുതനുവിൽവിളങ്ങീടിനാൻമംഗലാത്മാ
നഷ്ടംമൊത്തത്തിൽനേരിട്ടകമലരുടനേ"ധൂളി"യാണ്ടക്കന്നെച്ച–
ച്ചട്ടംപാലിക്കുമിന്നാം'ഗുരുവ്വപരതനായിടവേ ഹാ! കഠോരം!

അഴകത്തു ഈ. പത്മനാഭക്കുറുപ്പ്.

അയികേരളധാത്രി!താവകീനം
സുകൃതംഹന്ത!വിലുപ്തമേവനൂനം
ത്വയിവാസമുപേക്ഷ്യ'ബാല'സംജ്ഞാ
യതിരാഡ്യൽപരമംജഗാമധാമ. ൧

സ്വവശീകൃതവായുമായതായു
സ്സരണിംപ്രാണമരുജ്ജഹൌകഥംതം
ഇതിമെഹൃദിമേദ്ദുരൊവിചാരൊ
ജ്വലയത്യൽകടദുഃഖചിത്രഭാനും. ൨

സ്മരതൊമമതസ്യയോഗനിഷ്ഠാ
സ്ഫുരിതജ്ഞാനനികുഞ്ജകുഞ്ജരത്വം
നയനെജലവിന്ദുവൃന്ദമന്തഃ—
തരസാപ്ലവതിമഹൊ!കഥംനിരുന്ധ്യാം. ൩

തവകാൻകഥാത്മയോഗവിദ്ധ്യേ!
കന്ദതെഗാനകലെ!ഫലെഗ്രഹിതം
സുവയോരവിയോഗനാഹചര്യ—
പ്രിയത്തശിശ്രീയദന്തിമപ്രശാന്തിം. ൪

ത്രിഗുണസ്സരണാമയംപ്രപഞ്ചം
നിജഹസ്താമലകോപമംവിലോക്യ
പരമാത്മനിയൊരസേനരേമെ
ഹൃതഉഭ്ദംകന്ദദൃശ്യതെസലോകെ. ൫

പരമാത്ഥമവാപ്യകേരളക്ഷ്മാ—
ചരിതംവിസ്മൃതിഘോരഗർഭതഃകഃ
പടുപണ്ഡിതബുദ്ധിശുദ്ധിശക്ത്യാ
ഭുവിനിഷ്ക്കാഷിതുമീശതേസമഗ്രം. ൬

ഇതിബഹുവിധചിന്തയാന്ധതാമെ
പ്രസരതിചേതസിജാഗ്രുകശോകെ
സതുയതിനിവഹാഗ്രഗഃസ്വതന്ത്രോ
ഭജതുസമാധിമനാധിശാന്ത്യുപാധിം. ൭

പി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.

ചട്ടമ്പിസ്വാമിതാനിത്തീൎത്ത-ചട്ടമാരുതടുക്കുവാൻ;
പെട്ടെന്നദ്ദേഹവുംപോയോ!-വെട്ടംവിട്ടിരുളാണ്ടുനാം. ൧

മഹാസമാധിയാൽനാമു-മഹൊമുങ്ങീസമാധിയിൽ;
മഹാത്മാവിതുപോൽകമ്മേ-മഹിയിൽജ്ജാതനാകണേ. ൨

സി. എൻ. ഏ. രാമയ്യാശാസ്ത്രികൾ, എം. ഏ.

വാക്യപ്രമാണപദധാമഭിരാഢ്യധുര്യൈ
ദ്രാക്ഷാന്തരോദ്ധൃതമധുപ്രതിമസ്തവേന
നിത്യസ്തുതോപിനിയതേർദൂരതിക്രമതപാത്
പൂഷാദ്യഹന്ത!ചരമാദ്രിതടെനിലില്യെ. ൧

ഉദ്ബോധയൻസതതഗോപ്രസരേണഭദ്രയഃ
കമ്മണ്യഭിന്നഹൃദയാംജനതാംവിതനൻ
'ഭട്ടാരകൊ'നിഗമമൂത്തിരദൃശ്യമൂത്തി
ഹാഹന്ത!ഹന്ത!തിമിരാഹതഏഷലോകഃ ൨

ഭാനോ!ജലപ്രണയിതോപിതമോഭിദ്രുതാഃ
പദ്മാഹിവന്യസരസീനിലയാഃകതിഹ
ഭാവത്കപാദലഘുസംഗമതഃപ്രബോധ
മായന്നജാതുവിഫലോമഹതഃപ്രസാദഃ ൩

ദ്വീപാന്തരാദഭിഗമംഭവതൊനിശമ്യ
മോദേനഗായതിപുരാമുദ്ഗ പക്ഷിസംഘഃ
അദൈ്യതഭാസ്കര!തവാപഗമേതുസോയ
മാന്ധ്യംമുഹുസ്തിമിരജംഭജതീവകഷ്ടം. ൪

ജ്യോതിർമ്മയായഭവതെവിഹിതസ്ത്രിസന്ധ്യം
ഭക്ത്യാഞ്ജലിസ്സജഗതിഗ്ഗുരുദേവ!പൂർവ്വം
കൎമ്മവിധാതുമുചിതോദ്യസകൎമ്മസാക്ഷിൻ!
ഹാദൈവമന്യഥയിതുംനബുധോപിശക്തഃ ൫

അവ്യാപൃവൃത്തിമദസീയകരാവലംബം
ധ്യാത്വ രാജഹീതിജനതെ!ഭ്രമേദ്ദൂർവ്വിലാസാ
ലോകസ്യബാന്ധവഇതിപ്രഥിതോപിഭാനു
രേകത്രയോഗമപരത്രവിയോഗമേതി. ൬

ഏവംപുരാണമഹമത് പുനരാവിരാസീ
ദദ്യാപിതാംസരണിമാർഹമുദേത്യഭൂയഃ
ദേശാന്തരേപിസുഖമാപ്യതതോനിവൃത്ത
ശ്ചാസ്മാകമീഹിനമഹോപിമിപത്തുധന്യഃ ൭

കെ. കെ. രാമപ്പണിക്കർ
സംസ്കൃതപാഠശാലാപ്രഥമാധ്യാപകൻ

ഗുരുവേ!ഗുരുവേദനാർത്തിയുള്ളിൽ
തരുമാറങ്ങുസമാധികൊൾകയാൽ
പുരുപൌരുഷമാൎന്നവർഗ്ഗമിപ്പോ-
ളൊരുനേതാവുമരിച്ചസൈന്യമായ്. ൨

പുരുഗാനകലാവിദഗ്ദ്ധനാന-
ല്ലൊരുവാചാലനുമാത്തശിഷ്യരിൽ
പെരുതായദയാവിലാസമോലും
ഗുരുവുംഹന്ത!നമുക്കുനഷ്ടമായ ൩

കവിതേ!കരയേണ്ടതില്ലനിന്നേ
ദ്യുതിതേജസ്വിനിയാക്കിവിട്ടൊരാൾ

“രവി”പോലെവെളിച്ചമന്യലോക
ത്തെവിടേചേൎക്കുവതിന്നുപായതാം ൩

സുധിയുഗ്രവിശാലയോഗവിദ്യാം
ബ്ബുധിപാരംഗതനാമമാനുഷൻ
വിധിപോലെനടത്തിവേണ്ടതെല്ലാ
മധിവാസംമതിയാക്കിയൂഴിയിൽ ൪

നടുനായകനഷ്ടസംഭവത്താൽ
പടുസൽപണ്ഡിതമാല്യമഞ്ജസാ
കൊടുതായൊരുലച്ചിലേററുനേരേ
നടുവേപൊട്ടിനിലംപതിച്ചുപോയ്. ൫

ഗുണദോഷവിവേകശൂന്യരാകും
രണസാമൎത്ഥ്യമെഴുന്നനാട്ടുകാർ
മണമുള്ളൊരുനല്ലപൂവിനെഹാ!
തൃണമായ്കാണ്മതിലെന്തൊരത്ഭുതം.? ൬

ഗുണമാൎന്നഭിവന്ദ്യ“ബാല”പേരാൽ
ത്തണലിൽച്ചെന്നുശുഭപ്രവൃത്തികൾ
ചുണയോടിഹചെയ്യുവാൻതയാറാ-
യുണരിൻ,താപാമിയന്നുറങ്ങുവോർ. ൭

എം. ആർ. കൃഷ്ണവാൎയ്യർ ബി. എ, എൽ. ടി.

രണ്ടുമൂന്നാണ്ടുമുമ്പുഞാൻവഞ്ചിയൂരിൽചെന്നു
കണ്ടുകണ്ണിന്നുഭാഗ്യംനേടിയപുണ്യഗാത്രം
നീണ്ടിടയ്ക്കിടവെള്ളിനൂൽപോലെയുള്ളരോമം
കൊണ്ടുഭാസുരശ്മശ്രുവാൎന്നമോഹനഗാത്രാ
ജാനുക്കളോളംനീണ്ടസൌഭാഗ്യരേഖാങ്കിത
പാണികൾയുഗപ്രമാണങ്ങളാൎന്നോരുഗാത്രം
മൂന്നുപാരിലുമെന്നാലെന്തൊന്നുസാദ്ധ്യമല്ല
യെന്നുള്ളമുഖഭാവംസ്ഫുരിക്കുംമുഗ്ധഗാത്രം
മസ്തിഷ്കനൈൎമ്മല്യത്തെപ്രസ്ഫുരിപ്പിച്ചിടുന്ന
നേത്രങ്ങൾസുസൂക്ഷ്മങ്ങളേന്തുമുന്നതഗാത്രം
നൃത്തഗീതാദികലാവിദ്യയിലന്യാദൃശ
ബുദ്ധിസാമൎത്ഥ്യംപ്രകടിപ്പിച്ചമഹാഗാത്രം
“ശ്രീനാരായണഗുരു”സ്വാമിയുംഗുരുവാക്കി

മാനിച്ചമഹാഭാഗ്യംതികഞ്ഞദിവ്യഗാത്രം
ഹാ! ഹന്ത! യോഗാനലപ്രോജ്വലസ്ഫുലിംഗത്തി
ലാഹുതമായീമേടമീരുപത്തിമൂന്നാംനാൾ
പുല്ലായശിഷ്യനേക്കൊണ്ടരികിലിട്ടുവിച്ചി
"ട്ടപ്പനേ!യിരി"യെന്നുകല്പിച്ചവാക്യാമൃതം
ഇപ്പോഴുമതേവിധമൊഴുകിടുന്നു,നിർവി
കല്പനാംമഹാമുനേ!മാമകണ്ണങ്ങളിൽ
കല്പനലംഘിച്ചുഞാൻപിന്നെയുംനിന്നുവെന്ന
തല്പവുമപ്രിയത്തിന്നങ്ങേയ്ക്കുഹേതുവാമോ?
"കേശവൻ,കിട്ട"നെന്നുരണ്ടുപക്ഷങ്ങൾപോയ
വാസരംതൊട്ടുകവിവേഷംഞാൻകെട്ടഴിച്ചു
കിട്ടനെക്കവിയാക്കാനായിട്ടുകവിവേഷം
കെട്ടുകമാത്രമത്രേഞാനന്നുചെയ്തിട്ടുള്ളു
പൂർവ്വാദ്ധോത്തരാർദ്ധങ്ങൾചൊല്ലിരണ്ടാളുംകവി
ഗർവ്വോടും'ഹ'പ്രാസത്തിൽശതകംതീർത്തുഞങ്ങൾ
ഗ്രസ്തഗ്രന്ഥരാംമററുയതിമാർപോലെയല്ല
ചിത്തസംയമിയായബുദ്ധിമാൻനാണുയോഗി
അടവീമയ'മരുവിപ്പുറം'ഞങ്ങളൊന്നി
ച്ചടനംചെയ്തിരുന്നകാലത്തുകണ്ടതത്രെ
ഒട്ടുനാളായിഞങ്ങൾവിയുക്തരത്രേകണ്ടു-
മുട്ടുവാൻകാലമിപ്പോളാസന്നമായിട്ടുന്നു"
ഇങ്ങനെപ്രസക്താനുപ്രസക്തമായിട്ടെന്നോ
ടങ്ങുകല്പിച്ചതെല്ലാമെനിക്കുകണ്ഠപാഠം
കേരളനഭസ്ഥലംശൂന്യമാകുന്നു, വിദ്യാ
പാരീണ! ഭവാൻെറയസൂക്തിതൻസ്മരണങ്ങൾ
അങ്ങേടെസമാഗമം ഭുജിച്ച ഞങ്ങളെത്ര
ഭാഗ്യന്മാരെന്നു ഞങ്ങൾ ഹർഷിച്ചീടുന്നു
അങ്ങേയ്ക്കു നിത്യശാന്തിയരുളീടട്ടെ, ലോക
സംഗത്തെയിപ്രകാരം നയിക്കും പരബ്രഹ്മം.

സരസകവി, മൂലൂർ എസ്. പത്മനാഭപ്പണിക്കർ.

യസ്യാകരോൽ പദസരോജപരാഗപാതഃ
പൂതാമിമാംവസുമതീം യതിപുംഗവസ്യ
വിദ്വജ്ജനൈർവിദിത ഷൺമുഖദാസനാമാ
സ്വാമീ യഥാവിധിമതാപമഹാസമാധിം.

അത്രദ്വിസപ്തതിവയാംസ്യനപേതതാപ
മത്യാശ്രമീട്ടവിനിരായമുനിർമനീഷീ
അദ്ധ്യാത്മബോധസുധയാനിജ ശിഷ്യവൃന്ദ
മാനന്ദയന്നഖിലശാസ്ത്രവിദഗ്ര്യയായീ. ൧

ശിഷ്യൈരനന്തശയനാഖ്യ പുരാന്തരസ്ഥൈ-
രത്യാദരപ്രണയഭക്ത്യുപചാരയുക്തൈഃ
സംരക്ഷ്യമാണമഹിതം മുനിമാബബാധ
ആമാതിസാരമയ ഔദരികോ വികാരഃ ൨

തത്തൽഭിഷഗ്ജിതനിഷേവണവൃത്ത്യുപായൈ-
ർന്നിസ്സാരയന്നതിതരാമതിസാരപീഡാം
ആത്മൈക്യസംകലിതഗാനകലാവിലാസീ-
വാനന്ദരൂപ പരമീൽപരിലീനവൃത്തിഃ ൩

പ്രാരബ്ധകർമ്മപരിണാമമവേക്ഷ്യ ത്തനം
പ്രേക്ഷാവദുത്തമവതംസിതപാദപത്മഃ
പൂർവ്വസ്വനിശ്ചയമനുസ്മൃതവാനഹീന്ദ്ര-
സത്മാന്തരാൽസ്വനിരഗാന്നിജ ശിഷ്യസംഘൈഃ ൪

സമ്പ്രാപ്യസമ്പദുപപന്ന ‘കപോതവാപീ’
ദേശംസശങ്കരപദാങ്കപവിത്രബുദ്ധ്യേഃ
സത്മാധ്യവാത്സബഹുശിഷ്യഗണാവൃതശ്ശ്രീ
“നാരായണാ”ഖ്യ “ഗുരു”മുഖ്യനിഷേവ്യമാണഃ ൫

ശ്രീമൽഗുരുപ്രവരമംഗലരൂപധേയ-
ച്ഛായാമയപ്രതികൃതിം സഹശിഷ്യവര്യൈഃ
അഗ്രാഹയൽപ്രതിമിതിഗ്രഹജീവികേന
കേനാപിതദ്ഗൃഹപതിഃപരമേശ്വരാഢ്യഃ ൬

പ്രജ്ഞാനിധിഃപ്രഥിതപൂർവ്വ പത്മനാഭ-
ഗ്രന്ഥാലയംസമധിഗമ്യസമംസ്വകീയൈഃ
തത്രാവസൽ‘പരമഹംസ’സ്തുതിഭിരുപാത്ത-
നാമാ’ഖ്യ‘ദേശിക’വരാദികൃതോപചാരഃ ൭

ദോഷോച്ഛ്രയേഷ്വതിസരത്സു സുനിർമ്മലാ
നാഡീഷുപഞ്ചസുമരുത്സു പരേലോമഗേഷു
യോഗീശ്വരസ്ത്വനിബദ്ധ്രുവരുജാവികാരഃ
ശ്വാസപ്രകോപജനിതാജനിതാപഹത്ത്വഃ ൮

ശ്വാസസ്വരാവവികൃതൌ നയനൈകവൃത്തിഃ
പക്ഷ്മാളിരപ്യവിഹിതാന്യമലഃ പ്രബോധഃ
ആസന്നകായവിലയസ്യമുനേസ്തദാനീ
മാസന്നനാരതമനശ്വരപുണ്യരാശേഃ ൧൦

അത്രാപിഹാ! നഹിവികാരമനിസ്സമന്ദ-
മുത്ഥാപ്യതാ'മിതിജഗാദ ച ജിഹ്വയൈവ
സ്വീയാന്തികസ്ഥഗുണഭാസുരപത്മനാഭ-
ഹസ്താവലംബകമലാസനബന്ധമാസ ൧൧

ഉത്സംഗസീമ്നിനിജപാണിതലേനിധായ
കിഞ്ചിന്നിമീലിതവിലോചനയുഗ്യവതിഷ്ഠൻ
അസ്പൃഷ്ടമശ്രുതമയംവപുഷാഹൃദാപിഹർഷം
സ്വീയംവ്യപുഷ്യവിതതാരപരാപരാത്മാ. ൧൨

വൈദ്യോപാഹ്വനാരായണകവിദീപഃ

(നിരണവൃത്തം)

ആരോടുചൊൽവതുമിന്നിഹമാനസ-
താരതുലത്തിവരുത്തിടുമീയിടർ;
ഘോരമുററുംപെരുകിനപുകളോടു
പരമാചാര്യപദംകൈക്കൊണ്ടേ,

താരകനെന്നൊരരക്കനെവെന്നോൻ-
ദാസനതാംശ്രീഭട്ടാരകഗുരു
താരകബ്രഹ്മമണഞ്ഞിതു, നികർഅരു-
താനൊരുയോഗി, മററെപ്പാരംകരേറാൻ

ശാസ്ത്രീമഹോപാധ്യായ കെ. പി. ശിവശങ്കരപ്പിള്ള.

ചട്ടററീടുന്നവേദാർണ്ണവമഥനമിഷംലാഭമിച്ചാത്മവർഗ്ഗ-
ച്ചട്ടംനിർമ്മിച്ചുദാസ്യംവിരവിനൊടുവിട്ടേത്താരനിശൈവകചന്ദ്രൻ
ചട്ടമ്പിസ്വാമിമദ്ദേശികനഖിലമുപേക്ഷിച്ചുവൈദേഹമുക്തി-
പ്പട്ടംകയ്യേററു, ദുഃഖാനലശിഖയിലകപ്പെട്ടുഞാൻചുട്ടിടുന്നു

വെള്ളായ്ക്കൽ നാരായണമേനോൻ.

ഒട്ടല്ലേദിഷ്ടദോഷംജനതയനുഭവിക്കേണ്ടതായ്‌വന്നതെന്നി-
നഷ്ടംതീരുന്നിതേവൻസുവിദിതചരിതോത്ഥനായ്‌ലാലസിച്ച

പുഷ്ടശ്രീചേർന്നസിദ്ധൻമഹിതഗുണമെഴുംസർവ്വശാസ്ത്രജ്ഞനാമ-
'ച്ചട്ടമ്പി'സ്വാമിയോഗീശ്വരനുടെചരമോദന്തമോഹന്ത!കേൾപ്പൂ

മരണഭയമൊഴിഞ്ഞൂനിത്യമദ്വൈതവസ്തു-
സ്മരണദൃഢമുറച്ചുംലോകബന്ധങ്ങളററും;
നിരുപമകൃപ ശിഷ്യന്മാരിലേററംചൊരിഞ്ഞും
മരുവിനഗുരുവര്യൻലോകരംഗംവെടിഞ്ഞോ!

പി. ജി. ഗോവിന്ദപ്പിള്ള ബി. എ. ബി. എൽ.

കാട്ടിൽപ്പോകാതെകാമാദികളകലെവെടി-
ഞ്ഞാത്മസംസ്കാരമാർന്നും
നാട്ടിൽക്കാണുന്നയോഗീശ്വരരുടെഗുരുവായ്-
ഗ്രന്ഥകർത്താവുമായി
മുട്ടിച്ചുമൂഢഭക്തപ്രബലമതവിവാ-
ദങ്ങളേക്കീർത്തിയെങ്ങും-
നാട്ടി'ച്ചട്ടമ്പി'യെന്നുള്ളഭിധയെഴുമൊ-
രാമാന്യനായുസ്സൊടുങ്ങീ- ൧

നായന്മാരാത്മതത്വങ്ങളിലൊരുപിടിയുംകിട്ടിടാതൊട്ടനേകം
നാളയ്യോ!ബുദ്ധിമുട്ടിപ്പലവഴിപിരിയുംനേരമീയോഗിവര്യൻ
ശ്രേയോമാർഗ്ഗംതെളിച്ചൂ, പലതുവിവിധസൽകൃത്യമോർക്കുന്നേര
ത്തീയുള്ളോർക്കുള്ളഖേദംപരമതെഴുതുവാൻതോലിയാംതൂലികയ്ക്കും

ഒന്നേകർത്തവ്യമായിപ്പരമിനിയവശേഷിപ്പതുള്ളൂ നമുക്കി-
മ്മാന്യാത്മാവിൻെറനിത്യാമലപരഗതിയേവാഴ്ത്തിനിത്യംഭജിയ്ക്കാം
എന്നല്ലദ്ദേഹമാധ്യാത്മികവിഷയവിശിഷ്ടോപദേശങ്ങൾനമ്മൾ
ക്കന്നന്നായ്തന്നതെല്ലാമനുദിവസമനുഷ്ഠിക്കുവാനുംശ്രമിക്കാം. ൨

പി. അനന്തൻപിള്ള എം. എ.

പെട്ടെന്നയ്യോ!മദീയശ്രവണവുമതുപോലുള്ളമൊപ്പംപിളർക്കും-
മട്ടെന്തോകേട്ടിടുന്നുണ്ടൊരുകഠിനതരോദന്തമാഹന്ത!കഷ്ടം!
'ചട്ടമ്പി'സ്വാമിയാരാൽനിജതനുവൊട്ടമീനമ്മളുംസന്ത്യജിക്ക-
പ്പെട്ടെന്നോ!ഭാരതീയർക്കിതിലധികമൊരാപത്തുപററേണമുണ്ടോ

ഹാഹാ! സൽക്കാവ്യകാരൻ, സുകൃതി,വിവിധമാം
യോഗചര്യാദിമൂലം
മാഹാത്മ്യംപൂണ്ടയോഗീശ്വര,നതിവിമല
സ്വാന്തനാം ശാന്തശീലൻ;

സ്നേഹാൽമോഹാന്ധകാരംകളവതിനുനമു-
ക്കൊക്കെവിജ്ഞാനദീപ്ത്യാ
സാഹായ്യം ചെയ്തമാന്യൻ, പലതുമിതുവിധം
കഷ്ടമേ! നഷ്ടമായി. ൧

കെ. എൻ. വാസുദേവൻനമ്പൂതിരിപ്പാട്.

പേരുററുള്ളോരുയോഗിപ്രവരനമലവി-
ജ്ഞാനിമുക്താകലാപം
കാരുണ്യക്കാതലാകും പരമസുകൃതിയ-
ദ്ദേവസേനേശദാസൻ;
പാരശ്രീബ്രഹ്മതേജസ്സ്വതയിൽമുഴുകിനാ-
നെങ്കിലും തദ്വിയോഗാ-
ലാരുന്നില്ലൊട്ടുമയ്യോ! കദനദഹനമാൽ.
നീറിടുന്നംഗമെങ്ങും.

മഹോപാധ്യായ എ. എൽ. രാമശാസ്ത്രി.

ഭക്തിജ്ഞാനപരമ്പരാനിലയമായ് സന്ന്യസ്തകർമ്മാവുമാ-
യുക്തിക്കൽബ്ഭ്രംശക്തിയുക്തിയെഴുമാബ്ബാലാഹ്വയോഗീശ്വരൻ
വ്യക്തിക്കപ്പുറമുള്ള ചിൽപ്രഭയിലൊന്നൊന്നിച്ചുസായുജ്യസ-
ന്മുക്തിശ്രീപരിപൂർണ്ണനായ് പരിലസിച്ചീടുന്നുവിശ്വോത്തരം.

വൈദ്യൻ ഏവൂർ എൻ. പരമേശ്വരൻപിള്ള.

ചിന്താംചിത്തിന്റെറസ്തത്തിനുനെടിയൊരര-
ങ്ങാക്കി, വാക്കിന്നുപാത്താ-
ലെത്തീടാനൊത്തിടാത്തുള്ളനുപമപരമാ-
നന്ദമങ്ങാസ്വദിച്ചും
നിത്യംമർത്ത്യക്കതത്വാവഗമവിധി വഴി-
ക്കോതിയും വാണൊരാശ്രീ
"ചട്ടമ്പി"സ്വാമി ഭട്ടാരകപരമഗുരുഹാ!
കഷ്ടമേ!! നഷ്ടമായി!!! ൨

"ശ്രീനാരായണഗുരു", "ശിതി-
ഗളയതി"വരശിഷ്യമുഖ്യന്നുതാദം
പരമസമാധിഗതം ശ്രീ-
ശിശുനാമകയോഗിനംസാദരംനൗമി. ൧

മഹാവൈദ്യൻ എസ്സ്. രവിവർമ്മതമ്പാൻ.

ചട്ടമ്പിസൽഗ്ഗുരു, മഹാമതി മർത്ത്യനുള്ള
ചട്ടമ്പിഴച്ചീടരുതെന്നുനിനച്ചുതാനോ
പെട്ടെന്നുമുക്തിപദമാൻ, ഭവാബ്ധിതന്നിൽ-
ചെട്ടന്നുതൊട്ടുഴലുമീ ഹതരെത്ത്യജിച്ചു.

ശിരോമണി പി. കൃഷ്ണൻനായർ.

ഉർവ്വിയിൽപ്രതിഭടക്കെഴുന്നദു—
ർഗ്ഗർവ്വിടിച്ചുശമമേററിമേൽക്കുമേൽ
ഉർവ്വിയാംപ്രഥമപരത്തുമമ്മഹാൻ
നിർവ്വികല്പകസമാധിയാൻതെ.

കപ്പടത്തു ശംകരമേനോൻ.

ആനന്ദനിർമ്മലസരസ്സിലെഴുംസഹസ്ര
പത്രത്തിൽനിന്നുവഴിയുംമധുവാസ്വദിച്ചും
സ്വാതന്ത്ര്യനിഷ്കളകളധ്വനിതൂകിയുംഹാ!
രാജിച്ചൊരപ്പരമഹംസമിതാമറഞ്ഞു. ൧

ഹാഹംസമെ!വിരഹഹീനസുപക്ഷനാംനി—
ന്നവ്യാഹതപ്രതിഭകോലുമമേയരൂപം
എന്നൊന്നുകാണു—മഥവാനിജജന്മകൃത്യം
സാധിച്ചുനിത്യപരിതൃപ്തിയടഞ്ഞിരിക്കാം. ൨

വിദ്വാൻ നാണു മുൻഷി.

ഒട്ടല്ലാതാത്മവിദ്യാദ്യുതിവിതറിയിരുൾക്രൂരയാംകേരളോർവ്വി
ത്തട്ടത്യന്തംജ്വലിപ്പിപ്പതിനുദിതമഹാദിവ്യചൈതന്യസൂര്യൻ
പെട്ടെന്നസ്തംഗമിച്ചു,യമികുലതിലകൻദിവ്യഭട്ടാരകശ്രീ-
ചട്ടമ്പിസ്വാമിതൃപത്തുകളഹഹ!പരബ്രഹ്മനിർല്ലീനമായി. ൧

വാരാളുംഭാസ്സു"നാരായണ"വര"ഗുരു"വ
ര്യാദിശിഷ്യാഗ്രഗണ്യ-
ന്മാരാംദീപങ്ങളിൽചേർത്തിരുൾനികരമൊഴി
ച്ചാദിമൂലസ്വതായാം
പാരാതൈക്യംഗമിച്ചുള്ളൊരുഗുരുവരനാം
ഭാനുമാനേസ്മരിച്ചി-
ഗ്ഘോരാജ്ഞാനൈകമൂലക്കെടുതിസഹജരെ!
തെല്ലുനീക്കാൻശ്രമിക്കാം. ൨

വാണിക്കം,ബ്രഹ്മവിദ്യയ്ക്കുതകമുപനിഷൽ-
കോടികൾക്കും,ഭൂമശ്രീ-
ക്ഷോണിക്കും പൂർണ്ണപുണ്യോദ്ഭരപരിണതിയാം
ത്വൽപദാംഭോജയുഗ്മം
ത്രാണിക്കൊത്തേവനും ചിന്മധുകലിതപരാ-
നന്ദസന്ദോഹമേകി
ത്താണിപ്പോളാദിമൂലസ്വാതയില്ത്തുശതം
താമരപ്പൂക്കളാവാം. ൩.

കെ പി. ശാസ്ത്രി ചേർത്തല.

(കേക)

ശോകാഗ്നിമനമെരിച്ചീടുവാൻതുനിഞ്ഞാലാ-
ലോകൈകദേശികൻതൻദിവ്യോപദേശാമൃതം
ആശ്വാസമരുളട്ടെ,വിശ്വാസമ്പത്തോടൊപ്പ-
മീശ്വരബോധമെന്നിൽനിഭൃതംനിന്നീടട്ടേ
കേരളോർവിയെപ്പാരംപാവനമാക്കിപ്പോന്ന
ചാരുവാമാധ്യാത്മികപ്രവാഹംനിലച്ചുപോയ്
പഞ്ചമരാഗംപാടിനെഞ്ചകംകുളുർപ്പിച്ച
സഞ്ചിതയോഗാഭ്യാസ കോകിലംമൂകമായ്!
പ്രേമപീയൂഷവർഷകാലവുംകഴിഞ്ഞുപോയ്
നാമെല്ലാമശ്രുവർഷംചെയ്യേണ്ടകാലമായീ
ഭാരതത്തിന്നുനവ്യകാഭജാതനായന്നീ-
ക്കേരളമാതാവിന്നുശങ്കരാചാര്യരായി
നായന്മാർക്കൊക്കെസ്സാക്ഷാലെഴുത്തച്ഛനുമായി
ത്തീയർക്കുകുലപതിതൻഗുരുതാനുമായി
പണ്ഡിത"തീർത്ഥസ്വാമി"ശാന്തനാം"നാണുഗുരു"
പ്രാസംഗികാഗ്രേസരൻപരമഹംസസ്വാമി
ഇങ്ങനെമുഖ്യശിഷ്യവിശുദ്ധത്രിവേണിയെ
യിങ്ങവതരിപ്പിച്ചതേതൊരുമഹാഗിരി
പരോക്ഷഗുരുനിലകണ്ഠതീർത്ഥ സ്വാമികൾ
പരമഗതിപൂണ്ടകാലത്തൊരാലംബമായ്
കരുതിയിരുന്നൊരാപ്പരമഗുരുതാനും
ധരണിതലത്തിൽതൻദിവ്യലീലകളെല്ലാം
പരിചിൽസമാപിച്ചുപരചിൽപദമാന്നി-
ക്ഷമയെബ്ബാലശിഷ്യരായോരസ്മദീയരെ

ഛന്ദ

കേരളാവനിയെത്തൻനായകർനായന്മാരെ
പാരാവാരത്തിൽഹാഹാ! പണ്ടത്തെക്കഥപോലെ
മുക്കിയിട്ടെന്നേവേണ്ടുപരശ്ശുരാമന്റെവന്നു
പൊക്കിയാലുമേഫലമുണ്ടോയെന്നുണ്ടുശങ്ക
അഹിംസാവ്രതംപാലിച്ചിരുന്നോരിഗ്ഗുരുവിൻ
മഹത്വംഭാഗ്യവന്മാർക്കരഭിഗമ്യംതന്നെ
കണ്ണുകൾതുറക്കേണ്ടാസ്നേഹമൂർത്തിയെക്കാണ്മാൻ
കണ്ണുങ്ങൾമധുരച്ചൊൽകേൾക്കുവാൻകാത്തിടേണ്ടാ
സംശയപങ്കമിനിക്ഷാളനംചെയ്യാനായി
വിശ്വൈകവന്ദ്യതീർത്ഥനികടംപ്രാപിക്കേണ്ടാ
ഹൃദയക്ഷേത്രത്തിങ്കൽസുപ്രതിഷ്ഠിതനായോ
രാദിവ്യൻനയിച്ചതാമപ്പുണ്യജീവിതംതാൻ
മാതൃകയാക്കിക്കൊണ്ടുകഴിച്ചുകൂട്ടാംനമു—
ക്കദ്ദേഹത്തിന്റെകൃപയതിനായർത്ഥിച്ചീടാം

ടി. ആർ. അനന്തക്കുറുപ്പ്.

(ഗാഥ)

കഷ്ടമഹോകഷ്ടമയ്യോ കടുത്തുപോയ്
ദുഷ്ടവിധേ! യിതുഘോരഘോരം
ഒട്ടുംസഹിക്കാവതല്ലൊന്നിതിൽപരം
കാട്ടുവാനെന്തുണ്ടുകക്കശത്വം
ഒട്ടനാളായഴലാഴിയിലാപ്പെട്ടു
നട്ടംതിരിയുന്നഭാരതാമ്മേ!
ചുട്ടനീരിന്നി നീവാർക്കേണ്ടയിക്കുറി
ദൃഷ്ടിയല്ലേ? ഭവതിക്കുപോയി.
പാശ്ചാത്യപണ്ഡിതമണ്ഡലമദ്ധ്യത്തിൽ
ശാശ്വതഹൈന്ദവതത്വാമൃതാ
സാരസ്വതശ്രീവിളയാടിനമുഖ-
സാരസത്തിൽക്കൂടൊഴിക്കിവിട്ട
ശ്രീമദ്വിവേകപൂർവാനന്ദപ്രഖ്യാത
നാമത്തെക്കൈക്കൊണ്ടപൂജ്യപാദൻ
തൃക്കാൽപ്പൊടിയാലിബ്ഭാരതഭൂഭാഗ-
മൊക്കപ്പെരിശുദ്ധിചേർത്തനാളിൽ
"ഒററയൊരാളെയൊഴിച്ചിങ്ങുകണ്ടില
മററാരെയുംഞാൻമനുഷ്യനായി".

ഏവമരുളവാനേതുമഹാത്മാവിൻ
കേവലജ്ഞാനംനിദാനമായോ
സൂരിന്ദ്രഹീരമാം'ശ്രീകണ്ഠ'യോഗിയും
'നാരായണഗുരു'സ്വാമിതാനും
ആരുടെകാൽപ്പൊടിനെററിമേൽച്ചാർത്തിട്ടു
ചാരിതാർത്ഥ്യംനിത്യംകൈക്കൊണ്ടുവോ?
ആമഹാമാഷമാണിക്യമാംനിന്ന
ഹാ!മറഞ്ഞുള്ളതുമറെറാന്നല്ലേ
എങ്ങനെയീയുഗ്രദുഃഖംസഹിപ്പൂനാ-
മെങ്ങിനിസ്സർവ്വകലാവിലാസം
എങ്ങിനിയദ്ധ്യാത്മവിദ്യാവിതരണം
ഭംഗിയിൽനിർവ്വഹിക്കുന്നവിദ്വാൻ
എങ്ങിനിയപ്പരപക്ഷമരിഞ്ഞൊരു-
ത്തുംഗനിശാതയുക്ത്യായുധങ്ങൾ
ബ്രഹ്മശ്രീചട്ടമ്പിസ്വാമികൾതൻപര"
ബ്രഹ്മൈക്യത്താൽസർവ്വംനഷ്ടമായീ!
ശർമ്മമിമ്മന്നിലിതിന്മട്ടുചേർത്തിടും-
നിർമ്മലബ്രഹ്മർഷിമുഖ്യന്മാരെ
ചെമ്മേയവതരിപ്പിച്ചരുളീടുവാൻ
നമ്മൾക്കദ്ദേവനേക്കൈതൊഴുക്കാം.

മുഴങ്ങോട്ടുവിള പി. കൃഷ്ണപിള്ള

ഖ്യാതിപ്പെട്ടൊരെതിൻമഹസ്സുഹൃദയധ്വാന്തംതുരത്തിജ്ജയി-
ച്ചേതിൽപുഷ്കലപുണ്യരശ്മിട്ടു സംശുദ്ധീകരിച്ചിത്രനാൾ
ഏതുന്നുമ്പിലിളേശമൌലിനതമായാട്ടിവ്യഭട്ടാരക-
ജ്യോതീരാശിതിരോഭവിച്ചു,വിബുധക്കാരാധ്യനാരാണിനി?

വാഴപ്പിള്ളേത്തു കെ. കൊച്ചുരാമൻപിള്ള

കഷ്ടംകല്പാന്തകാലാനലനിഭമലകംകാത്തുമത്യാഹിതത്താൽ
പെട്ടെന്നാഹന്ത!യോഗിപ്രകരവുമിടർതേടുന്നുക്രൂട്ടന്നതാപാൽ
ശിഷ്യന്മാരുള്ളിലാത്മപ്രണയമൊടനിശംവാസമേലുംമഹാത്മാ
"ചട്ടമ്പിസ്വാമി"യോഗീശ്വരകുലഗുരുകൈവിട്ടുഭൂലോകവാസം

നൂറാവാനൊന്നുമാത്രംകുറവപകൃതിയാൽ
കൊല്ലമാംവർഷമേകേൾ
മാറാതുള്ളോരുദുഃഖപ്പൂരതവവരുവാൻ
ഹേതുവാകുന്നിതോർത്താൽ

ആറായ് ത്തീരുന്നകണ്ണീർവിപുലമതികളിൽ
കാണുന്നിമേടമാസം
നീറായ് തീരാഞ്ഞതാന്തന്നേദിനമൊരിരുപത്തുംമൂന്ന
മൊത്തോരുനാളിൽ.

സ്വാരസ്യംചേർത്തുഗൈർവ്വാണിയുമഥതമിഴും
കൈരളീവാണിയാളും
വൈരസ്യംവിട്ടുവേണ്ടുംനിലയിലുപചരി
ച്ചോരുപുണ്യാംബുരാശി
ധീരത്വത്തിന്നിരിപ്പാം ചതുരഹൃദയനാ
സ്വാമിചട്ടമ്പിനമ്മെ
സൈ്വരംവേറിട്ടുപോയന്നതുബതഹൃദയം
ചുട്ടിടുന്നെന്തുചെയ്യാം.

ചാരുശ്രീരാമകൃഷ്ണപ്രഥിതയതി,വിവേ
കാദ്യനാനന്ദയോഗീ
പോരുംപോരുംകഥിപ്പാനരുതുവിരുതനാം
രാമതീർത്ഥാഖ്യനേവം
പാരുള്ളിൽപേരുപൊങ്ങുംപലപലവിമല
ന്മാരിലുംമുമ്പുനേടും
കാരുണ്യക്കാതലാമിത്തിരുവടിയിവിടം
വിട്ടതത്യന്തകഷ്ടം!

കെ. എൻ. കൊച്ചുപിള്ള കയ്യാലം.

ഖദ്യോതൻമങ്ങിടുന്നു ജനതയിൽവലുതാം
ശോകവുംകണ്ടിടുന്നു,
വിദ്വാന്മാർകേണിടുന്നു, ശുകനികരമിതാ
ഗാനവുംനിർത്തിടുന്നു
ഉദ്യച്ഛാഞ്ചാട്ടമെന്ന്യേതരുതതിനിലകൊള്ളു
ന്നിതിൻഹേതുവെന്തെ-
ന്നദ്യൂക്തൻകാര്യമോരാതിവശമതിതരാം
മോഹാമിന്നാവഹിപ്പൂ.

ഓഹോകാര്യംഗ്രഹിച്ചൂപരഗുരുവര
ഭട്ടാരയോഗീന്ദ്രനിപ്പോൾ
ദേഹത്തേവിട്ടുസച്ചിൽപരസുഖപദമാ
ന്നെന്നതോകേട്ടുടുന്നു

മോഹാവാരാന്തരാമജ്ജിതജനനിവഹ
ത്രാണനംചെയ്യതിന്നി
ന്നാഹാമേലാരുപാരിൽ,പ്രകൃതിയുടെകട്ടക്കെ
കട്ടപ്പംകട്ടപ്പം——വ

കെ. എം. കുമാരപിള്ള

ചട്ടമ്പിസ്വാമിസാക്ഷാൽസ്ഥിരസുഖദസമാ
ധിസ്ഥനായി പ്രപഞ്ച-
വിട്ടദ്വൈതാവബോധത്തെളിവിൽവിലയമാ
ന്നെന്നവൃത്താന്തമയ്യോ!
കേട്ടഞ്ചീടാത്തതാരാണൊരുഗതിയിനിയാ,
രാത്മതത്വത്തെയാരി
മ്മട്ടന്യക്കള്ളിലൂന്നംപടിയരുളുവതി,
ന്നിന്നിതത്യന്തകഷ്ടം!

കെ. ശങ്കരപ്പിള്ള ബി. ഏ.

വിദ്യാസമ്പത്തുകൊണ്ടുംനിരുപമവിലസൽ
കീൎത്തികൊണ്ടുംമഹാന്മാ
ൎക്കത്യന്തംമോദമേകുന്നൊരുശമഗുണസ
മ്പന്നമാംമൂൎത്തികൊണ്ടും
വിദ്യോതിച്ചോരുസാക്ഷാൽമുനികുലതിലകൻ
സ്വാമിവിദ്യാധിരാജൻ
നിത്യാനന്ദാനുഭൂതിത്തികവിലഖിലവും
വിട്ടനിർവാണമാന്നു.

കണ്ടച്ചുഴികത്തു കെ. സി. ശിവരാമപിള്ള

വഞ്ചിപ്പാട്ടു.

ആരാണിക്കേരളാവനിക്കദ്ധ്യാത്മപ്രദീപമായി
പ്പാരാകെശോഭിച്ചിരുന്നയോഗീന്ദ്രമൌലി.
ആരാണോനായർവൎഗ്ഗത്തിന്റെപൂൎവ്വചരിത്രമശേഷ
മാരാഞ്ഞറിയിച്ചതതീചട്ടമ്പിസ്വാമി
പാരംസംശയിതപ്രായകേരളപൂൎവാവകാശ-
മാരിലായിരുന്നിതെന്നുതെളിയിച്ചതും
നേരാംബോധംനൽകുംവേദമാൎക്കമാമെന്നാക്കിയതും
കാരുണ്യവാനീവിദ്യാധീരാജനല്ലയോ

തുഞ്ചനെന്നകവികുലമൌലിമണിപണ്ടുകിളി
കൊഞ്ചലിൽ പലതുംപാടിവെച്ചിതെങ്കിലും
നെഞ്ചകത്തിൽവേദപാഠനത്തിനീയുള്ളോൎക്കിപ്പുതു-
തുഞ്ചനാംസ്വാമിയാരല്ലോ തഞ്ചത്തെച്ചേൎത്തു.
ലോകനാഥകരുണയ്ക്കിന്നേകനിദാനമാംധൎമ്മാ
ശോകമൊരുജീവിക്കുമെയേശാതവണ്ണം
പാകംപോൽജീവിതംനയിച്ചീടുകയാണെന്നുകാട്ടി-
ശ്ലോകഹീനം വാണതുമീഷൺമുഖദാസൻ
ഭൌതികവിജ്ഞാനികളിൽഡാക്ടർറീഡാദിയായുള്ളോർ
നിതിയൊടഹിംസാവ്രതംപാലിച്ചുകഥ
ഓതിഗ്ഗതാനുഗതികരാംപരിഷ്കാരികൾക്കുമീ-
പൂതമാനസൻപാഠമൊന്നേകിയതില്ലേ
തല്പദംപണിവോർകളിൽജാതിമതമോരാതേതു-
കല്പലതികാ വിവേകകുസുമങ്ങളെ
അല്പേതരകൃപയോടുവിതരണംചെയ് ജ്ഞാന-
മല്പാടകററിയതുമിത്തൃപ്പാദംതന്നെ
നായകകുലത്തിന“ശ്രീനീലകണ്ഠതീൎത്ഥപാദർ”
തീയൎക്ക“ശ്രീനാരായണഗുരുസ്വാമികൾ”
ഏവംരണ്ടുനേതാക്കളെനിൎമ്മിച്ചിട്ടാവൎഗ്ഗക്കാരെ
നേൎവ്വഴിക്കാക്കിക്കാത്തതിധന്യനല്ലയോ
പൂൎവ്വപരിചിതരല്ലാതവർധനികൾദരിദ്ര-
രിവിധമാംഭേദമററമാമുനിശ്രേഷ്ഠൻ
സൎവ്വകലാനിധിയിതാചില്ലീനനായിനിപ്പാൎത്താ-
ലുൎവ്വിയിൽനമുക്കാരുവാൻസ്വാമിയെപ്പോലെ
കേഴേണ്ടജനതേ!കൎമ്മമററാലരനിമിഷമീ-
യൂഴിയിൽവാഴുവാനാൎക്കുംകഴിവില്ലല്ലോ
പാഴാകുമീലോകംവിട്ടപരിലസിക്കുമാസ്വാമി
കോഴക്കൂടാതെനമ്മളെരക്ഷിച്ചുകൊള്ളും.

പുതുവീട്ടിൽ കെ. പത്മനാഭപിള്ള

വേദാന്താംബുധിയെക്കടഞ്ഞുനിതരാമുൽകൃഷ്ടതത്വാമൃതം
പൂതാന്തഃകരണത്തൊടൊത്തുസുകൃതശ്ലോകൎക്കുനൽകിച്ചിരം,
ഖേദാന്തത്തോടുവാണിരുന്നപരഭട്ടാരാഖ്യയോഗീശ്വരൻ
നാദാന്തത്തിലമൎന്നുഭൂതമയമാംദേഹംവെടിഞ്ഞീടിനാൻ.

കെ. ഗോപാലൻഉണ്ണിത്താൻ ഇംഗ്ലീഷ് വിദ്യാൎത്ഥി.

നൽക്കാന്തിക്കൊരുപാത്രമായ് ബഹുകലാലോ
കത്തിനാധാനമായ്
ചൊൽക്കൊള്ളുംവിബുധർക്കുപൂജിതനുമായെ
ങ്ങുംതമസ്സിന്നരിവായ്
ഉൽക്കൃഷ്ടസ്ഥിതിസിദ്ധിയാർന്നുപരമാകാ
ശാസ്ഥനായ് വാണൊരാ-
ചിൽക്കാമ്പാംഗുരുദാസ'നാമകകലാനാ
ഥൻതിരോഭൂതനായ്

പീ. ശിവരാമപ്പണിക്കർ ഇംഗ്ലീഷ് വിദ്യാർത്ഥി.

മട്ടറിച്ചൊന്നമട്ടുള്ളരുമമൊഴികളാൽ
വേദവേദാന്തഭാഷ്യം-
തൊട്ടഞ്ഞോതാൽപാടലോളംസമരസനിലയാ
യോതിയോരാഢ്യ'യോഗി
വിട്ടുദ്രവാഷ്ട'വാടാതൊളിവിതറിയൊര
ദ്ധ്യാത്മവിദ്യാപ്രദീപം
കെട്ടു,വന്മോഹവാരാശിച്ചുഴിയിൽമുഴുകിനാ
മാകവേമാഴമാറായ് ൧

ശ്രീമൽഭട്ടാരകാഖ്യപ്രഥിതപരമഹം
സാഗ്ര്യവിദ്യാധിരാട്ടാ-
മീമാന്യൻതന്റെകാൽത്താരിണയുടെകരുണാ
വേരിസാരംനുകന്ന്,
ഭൂമാവാളുന്നനാരായണഗുരു'വരനാം
സാധുസാനന്ദസച്ചി-
ദ്ധാമംചെന്നുല്ലസിയ്ക്കുംശിതിഗളപരമാ
ചഞ്ചലംസിദ്ധിനേടി. ൨

മതിവരാതിവരാൽനുതമാംഭവൽ-
പദമിതാദമിതാഢ്യ! തൊഴുന്നൊൻ
ഹൃദിവസൻശിവസംപ്രതിയുന്മിഷ-
ദ്ധൃദയ!മേദയമേല്പമണയ്ക്കണേ! ൩

കരിങ്ങാട്ടിൽ ജീ. പപ്പുപിള്ളശാസ്ത്രികൾ.

# "ഭാഗ്യമേ മഹാഭാഗ്യം!"

(കേക)

ബന്ധുരഗുണഗൃഹ ക്ഷേത്രസ്ഥനായി,നിത്യ-
ബന്ധുവായ് ശാന്തിയെത്താൻ വരിച്ചു യഥാകാലം
സന്തതം സാന്ദ്രാനന്ദ മന്ദാരമകരന്ദം
ചിന്താച്ചൂർണ്ണകന്നൊരു 'വിദ്യാധിരാജ',ൻദൈവം.
പൂന്തൊത്തിൻപരിമളമിണങ്ങി മാമരങ്ങൾ
പന്തിയായ് പരിലസിച്ചീടുമിക്കുളർകാവിൽ
വിശ്രമിച്ചാലുംവിഭോ, വിജ്ഞാനംലോകക്കായി-
ട്ടശ്രമമരുളിയന്നിന്തിരുവടിനീണാൾ.
ആശ്രമപുണ്യഗുണലക്ഷണയുക്തം,ഭക്ത-
ക്കാശ്രയസ്ഥാനമല്ലൊ ദിവ്യമീസന്നിധാനം.
വ്യക്തങ്ങളവ്യക്തത്തിൽ, ശാസ്ത്രാത്ഥമെല്ലാംമഹ-
ത്സൂക്തത്തിൽലയിക്കുന്നിതവ്വിധം കർമ്മജാലം
പ്രാക്തനംസ്തത്തിലു, മീമഹാസമാധിയാം
യുക്തികൊണ്ടുപനിഷൽഭാവം ഹാവിശദമായ്.
ഏതൊരുപുണ്യാത്മാവിൻ പാദപത്മത്തിൽചേൎന്ന
പൂതോരുപരാഗങ്ങൾകൊണ്ടലംകൃതമായി,
ചേതോമോഹനമായിട്ടൂഴിയിൽപുകൾപെററ
ശ്രീതാവുംമഹൽക്ഷേത്രവരമായ് പൂങ്കാവിതു്;
അപ്പുണ്യപരിപാകമംഗളവിഗ്രഹത്തി-
ലുല്ലന്നപ്രേമസാരം കൈവല്യപ്രദമല്ലോ.
നന്ദനോദ്യാനം, ചൈത്രരഥമീരണ്ടുംസാക്ഷാൽ
നന്ദനനിദാനമായ്ത്തീരുമോനിരൂപിച്ചാൽ
ഇന്ദിരാദേവിതൻെറകേളിയ്ക്കുനവരത്ന-
മന്ദിരമിതു ദിവ്യമാരാമ,മഭിരാമം.
ഇസ്ഥലസന്ദർശനവേളയിൽ ഹൃദയം ഹാ!
ചില്ക്കലാവിലാസത്താൽ പ്രസന്നമായീടുന്നു;
അശ്രുക്കൾപൂൎണ്ണമായ ദൃക്ഷികൾനിറയുന്നു;
നിശ്രമംകരതലമഞ്ജലികൊണ്ടീടുന്നു.
ദിക്കാലവസ്തുക്കളാൽ വിച്ഛിന്നമാകാതുള്ള
സൽക്കാരഭാഗ്യോദയംപൂണ്ടൊരു കുളർകാവെ,
ആചാൎയ്യദിവാകരകിരണം ശാന്തികൎമ്മ-
മാചരിച്ചല്ലോനിന്നിൽ—ഭാഗ്യമേ മഹാഭാഗ്യം.

ഒ. എൻ. കൃഷ്ണക്കുറുപ്പ്
ഗവൎമ്മെണ്ടു് ആയുർവേദപരീക്ഷകൻ.

ശിഷ്ടാഗ്രേസരരായിടുംപരമഭക്തന്മാൎക്കുസച്ചിൽപദം
ദൃഷ്ടിയ്ക്കാസ്പദമാകുമാറുവിധിപോൽജ്ഞാനോപദേശംപരം
പ്രഷ്ടൌദാൎയ്യമഹോ! കൊടുത്തരുളിയോരദ്ദിവ്യനാംദേശികൻ
ശിഷ്ടംനമ്മുടെദുഷ്ടദിഷ്ട-മതുചിന്തിച്ചാൽമനംവെന്തുപോം. ൧

അഹോ,പരമഹംസാഗ്ര്യ മാലാമദ്ധ്യമണിമ്മഹാൻ
മഹാസമാധിമാസ്ഥായനിൎല്ലീനഃപരമാത്മനി. ൨

ഏവംദേഹംത്യജിയ്ക്കുംയതിവരമഹിതാ
ത്മാവു,സായുജ്യസൌഖ്യം
"ത്താവും,വന്മാലുദിയ്ക്കാ,"കലിതധൃതിയൊടീവാ
ൎത്തയോൎത്താൽനമുക്കും.
ഭാവംതത്വംവിചാരിച്ചൊരുവിധമകല-
ത്താക്കിടാ,മേതുമട്ടി-
ബ്ഭുവിൽപോരാണ്ടുഹിന്ദുപ്രവരമതമിതിൽ-
പ്പെട്ടനഷ്ടംസഹിയ്ക്കും? ൩

ചിന്നംസൎവ്വകലാഗമങ്ങളുമൊരേപാത്രത്തിലൊന്നിച്ചുതൻ
മുന്നിൽകണ്ടുതെളിഞ്ഞുകൊണ്ടഖിലസന്ദേഹങ്ങളുംതീൎക്കുവാൻ
ആദ്ദിവ്യാഗ്രണിസദ്ഗുരുപ്രവരനോടൊത്തോരുദേഹത്തെയി-
ന്നേകിട്ടിവ്യപ്രസൂ,ഭാരതാംബയിനിയുംനൽകീടിലാശ്വാസമാം. ൪

ഹൈസ്കൂൾ മുൻഷി എൻ. ശംകുപ്പിള്ള.

തപ്പിട്ടാളുംഭാരതോൎവ്വീമഹിമനിജജന
സ്സ്യോന്നിനാൽസ്പഷ്ടമാക്കി
ശ്ശിഷ്ടന്മാൎക്കാത്മവിദ്യാവിതരണപരനായ്
സഞ്ചരിച്ചോരുദിവ്യൻ
'ചട്ടമ്പിസ്വാമി'യെന്നീയുലകിലുരചെയ്യും
ദേഹമാഹന്ത! നമ്മേ
വിട്ടിട്ടാത്മാവബോധത്തൊളിവിലൊളിയെഴും
തൽപദംചേൎന്നവല്ലോ ൧

ഉദ്ദേറീടുംകലാസംഗമസുലളിതമായ് ജീവകാരുണ്യമാകും
നൽപീയൂഷംതുളുമ്പുംവിമലമധുരമാംവക്ത്രബിംബത്തിൽനിന്നും
[illegible]ത്തീടുംബ്രഹ്മതേജോമിളിതശിശിരമപ്പുഞ്ചിരിപ്പൂനിലാവാൽ
നിത്യാനന്ദപ്രബോധക്കുളിൎമയരുളുവാൻപാരിലിന്നാരിവണ്ണം ൨

വീ. രാമനാചാരി സംസ്കൃതാദ്ധ്യാപകൻ.

കല്യാണശീലനതികക്കശശാസ്ത്രതത്വ
മെല്ലാംഗ്രഹിച്ചശിഷ്യനാമകയോഗിവര്യൻ
ഇല്ലാത്തതാണിതുക,ളെന്നറിവുററശുദ്ധ
ചില്ലീനനായകഥയോത്തഴലെന്തിനാവോ!

സംസ്കൃതവിദ്യാർത്ഥി പരപ്പേലിൽ നാണുപിള്ള

സായുജ ഗോലോകഗുരുർ-
ബ്ബാലാബ്ധ്യോഭവഭഞ്ജനഃ
മാംത്രാതുസതതംസർവ്വ
വേദവേദാന്തവിന്മുനിഃ.

കെ. പി. പരമുപിള്ള സംസ്കൃതവിദ്യാർത്ഥി പന്മന.

അഷ്ടൈശ്വര്യംലഭിച്ചന്വഹമഖിലകലാധാമമായ് ലോകമെങ്ങും
പുഷ്ടജ്ഞാനപ്രദീപപ്രഭവിതറി വിമോഹാന്ധ്യമൊട്ടുക്കകററി
ശിഷ്ടന്മാരായ ശിഷ്യപ്രകരമൊടതിവിഖ്യാതനായ് വാണൊരു,ശ്രീ
ചട്ടമ്പിസ്വാമിസാക്ഷാൽപരമപദപരമാനന്ദനിർല്ലീനനായി ൧

ധർമ്മസ്ഥാപകമാംനിബന്ധനിചയംനിർമ്മിച്ചുനിഷ്കാമസൽ-
കർമ്മദ്വേഷികളെത്തുരത്തിയമഹാ,നിസ്സ്വാമിവിദ്യാധിരാൾ
നമ്യൻഷൺമുഖദാസനാംപരമഭട്ടാരാര്യയോഗീശ്വരൻ
ശർമ്മംനമ്മിലണയ്ക്കുമെന്നുകരുതിബ്ഭക്ത്യാഭജിച്ചീടുവിൻ

നീണ്ടകര കൊച്ചുപിള്ളആചാരി.

നമഃശ്രീപരമാചാര്യ ഭട്ടാരബ്രഹ്മരൂപിണെ
യദ്വിവർത്തമിദംഭാതി ജഗത് പ്രാതീതികംപരം. ൧

കോല്ലംബേ, നവനവതൗ, സഹസ്രപൂർവ്വേ
മേഷേസ്മിൻ 'ഗുരു'ദിവസേ സുധാംശുവാരേ
കന്യായാംഗുരുരഗമത്സിതദ്വിതീയാ-
ധന്യായാമമൃതമഹാസമാധിഭാവം. ൨

വാഗ്ഭവപ്രണവസൂക്തമുച്ചരൻ
പ്രാണകർമ്മവിഷയാന്നിവർത്തിതാൻ
സ്വാത്മനിപ്രതിനിവർത്യസന്മയോ
വർത്തതേമമഗുരുർമ്മഹോദയഃ ൩

തീർത്ഥപാദപരമഹംസസ്വാമികൾ.

(കാകളി)

വിദ്യാധിരാജപരമഭട്ടാരാദി
വിഖ്യാതനാമവിദിതൻമമഗുരു
യോഗീന്ദ്രവൃന്ദനിഷേവിതൻവേദാന്ത
വാഗീശനായിങ്ങുശോഭിച്ചസൽക്കവി.
ചട്ടമ്പിയെന്നമൂന്നക്ഷരത്താലെയീ
നാട്ടിലെങ്ങുംപുകൾപൂണ്ടുള്ളപുണ്യവാൻ.
"നാരായണഗുരു"സ്വാമിബുധാഗ്ര്യനാം
"ശ്രീനീലകണ്ഠതീർത്ഥാ"ഖ്യയതീശ്വരൻ
തീർത്ഥപാദസ്വാമിയേവംപലപല
പൂജ്യശിഷ്യാരാധിതനാംമഹാമുനി
അന്ത്യദേഹത്തെത്യജിക്കയാലുണ്ടായ
സന്താപമെന്തുചെയ്താലുമാറീടുമോ
കായംനശിക്കുമെട്ടുത്താണ്ടിലെന്നുതാൻ
പോയകൊല്ലത്തിൽപലരുരചൊന്നതു
കാര്യമായ്ത്തന്നെകലാശിച്ചതാഹന്ത!
കേരളത്തിന്നിതുതീരാത്തനഷ്ടമാം.
ആരുമുള്ളോരുചതുർത്ഥാശ്രമിയോർക്കിലി-
പ്പാരിലിതുപോലെസർവ്വസമ്പൂർണ്ണനായ്
ബ്രഹ്മത്തോടൊന്നായ്വിളങ്ങുമിജ്ജ്യോതിസ്സു
നമ്മൾക്കുനൽകട്ടെ! സർവ്വദാമംഗളം.

കൊററിനാട്ടു കെ. നാരായണപിള്ള.

ആരാ മന്നിലതന്നിലുദ്യദമലജ്യോതിസ്സുസാക്ഷാൽകരി-
ച്ചൂരംമോദരസേനനാരായണപരഭട്ടാരാഖ്യയോഗീശ്വരൻ
ന്നാരാണെങ്കിലുമിങ്ങുലോകഗുരുവായ് ശോഭിച്ചിടാതെൻമനം
നീറാകുംവിധമിന്നഹോ! പരസമാധാനസ്ഥനായ്ത്തീർന്നിതോ!

ആത്മയോഗിനിയമ്മാൾ.

യത്പാദാംബുജമുക്തസൂക്തിസുധയാ താപാദിശാന്ത്യാദയി-
നിത്യവ്യഗ്രസുധീമധുവ്രതഗണസ്സമ്പ്രാപസന്തൃപ്തതാം
തദ്ഭട്ടാരപദാങ്കസദ്ഗുരുമഹാരാജാധിരാജോ ടൃശത്
ക്ഷിപ്ത്വാസജ്വരസാഗരേ ബത ജനാന്മുക്തിംവിദേഹാദിധാം.

കെ. ജി. നാരായണദേശികഃ

പരിഹാരമെഴാതനഷ്ടമേ-
തൊരുവന്നുംസഹിയാത്തസങ്കടം;
കരളിൽചെറുതുംനിനയ്ക്കുവാ-
നരുതാത്തുള്ളൊരുഘോരസംഭവം. ൧

എഴുതാൻപണി, ചിന്തപോയ്മന-
സ്സുഴറുന്നു, വഴുതുന്നുതൂലിക;
കഴിവെന്തു! ദുരന്തദുർവ്വിധി-
ച്ചുഴിയിൽപുൽക്കൊടിമർത്ത്യജീവിതം. ൨

ശരി,യെങ്കിലുമീവിധംമഹാ-
പുരുഷന്മാർ പലരേഹരിച്ചതായ്;
ഒരുകൊല്ലവുമില്ലഹോ! ഭയ-
ങ്കരി! 'രക്താക്ഷി'! കടുപ്പമിത്തൊഴിൽ. ൩

അതിലും, യമതാതനുച്ചമാം-
സ്ഥിതിയേകും കടുകാലദുർഗ്രഹം;
അതികൎക്കശമാചരിച്ചൊരീ-
ച്ചതിതാനൽക്കടദുഃഖദായകം. ൪

ഒരുമൂന്നശുഭാംഗമായുമു-
ണ്ടൊരുപോലാന്നിതുനാലുപഞ്ചമം;
തരമൊത്തുദിനാധമാ!യിതി-
ദ്ദുരിതംചെയ്തുനിനക്കുചേന്നതാം. ൫

സ്ഫുടദീപ്തിനശിച്ചുമങ്ങിനീ-
യുടനബ്ഭ്രമഹതിക്കുപാത്രമായ്;
ജഡ! പിന്നൊരുനാലുനാഴിക-
യ്ക്കിടകൊണ്ടന്തമടഞ്ഞതില്ലയോ? ൬

അതിനിഷ്ഠുരകമ്മശക്തിതൻ-
പ്രതിശക്തിയ്ക്കിരയായ്തുലഞ്ഞുനീ,
അതുകൊണ്ടുവിശേഷമെന്തിനി-
ഗ്ഗതിയാരിജ്ജനതയ്ക്കുദൈവമേ! ൭

ഇതുപോൽപ്രതിഭാപ്രഭാവമാ-
ൎന്നിതുപോലാൎത്തലോകപാലധിതി;
ഇതുപോൽപ്പുരവസ്തുനിഷ്ഠയാ-
ൎന്നിതുപോലാൎദ്രദയാമയാകൃതി ൮

ഷ്ട

ഇതുപോൽനിഗമാൎത്ഥബോധനാ-
ദ്ഭുതശക്തിത്തികവാക്കുവാക്കിൽ;
ഇതുപോലതിമാത്രസൂക്ഷ്മനി-
ഷ്ഠിതിഘപ്രോജ്വലയുക്തിയാക്കഹോ! ൯

ഇതുപോൽസുകുമാരസാഹിതീ-
സുധചേരുംമുഖപത്മമാക്കുവാൻ;
ഇതുപോൽമൃദുഗീതമാധുരീ-
ഗതിയോരുംനിപുണത്വമാക്കിനി. ൧൦

പലതിങ്ങനെചൊൽവതെന്തിനു-
ക്കലകൾക്കൊക്കയുമേകധാമമായ്;
വിളയാടിയ'ബാല'ചന്ദ്രനും
വിലയിച്ചു,വിധിയാകുന്നീക്കിടാം! ൧൧

പരചിൽപദമാന്തലാലസി-
ച്ചൊരുഭട്ടാരപദാങ്കസദ്ഗുരോ;
പരിചോടിനിയപ്പദാംബുജം
കരളിൽച്ചേൎത്തുനമിപ്പതേഗതി. ൧൨

പന്നിശ്ശേരി നാണുപിള്ള.

"......ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി അവർകൾ സമാധിയടഞ്ഞുവെന്നുള്ള വൎത്തമാനം അത്യധികം വ്യസനത്തിനിടയായിരിയ്ക്കുന്നു. ഒരു പ്രിയസ്നേഹിതനും ഉപദേഷ്ടാവുമെന്നനിലയിൽ അദ്ദേഹം ഇനിയ്ക്കു സുപരിചിതനാണ്. വേദജ്ഞനും ശാസ്ത്രജ്ഞനും ലോകജ്ഞനും സർവ്വജ്ഞനുമായ ഇദ്ദേഹത്തിന്റെ ദേഹവിയോഗം ഈയുള്ളവക്കു അപരിഹാൎയ്യമായ ഒരു നഷ്ടമാണെന്നല്ലാതെ എന്തുപറയുന്നു? ഇദ്ദേഹം വഹിച്ചിരുന്ന ആ വിശിഷ്ടസ്ഥാനം ഒട്ടുവളരെക്കാലം ഒഴിഞ്ഞുകിടക്കാനേ തരമുള്ളു ഇപ്രകാരമുള്ള മഹാന്മാർ ഒരു ശതാബ്ദത്തിൽ ഒന്നോ രണ്ടോമാത്രമേ ലോകത്തിൽ ഉണ്ടാകയുള്ളു........"

ആർ. ഈശ്വരപിള്ള ബി. ഏ.